# അല്ലാഹുവിന്റെ പള്ളി ജമാഅത്തെ ഇസ്‌ലാമിയുടേതാക്കുന്ന വിധം

**ഒ എം തരുവണ**

**എറണാകുളം** നഗരത്തിലെ അല്ലാഹുവിന്റെ പള്ളി ജമാഅത്തിന്റെ പള്ളിയാക്കാനായിരുന്നു ഒരു വെള്ളിയാഴ്ച ജുമുഅ പ്രാർത്ഥനക്കിടയിൽ മുതവല്ലികൂടിയായ വൃദ്ധനെയും മറേറതാനും പേരെയും സോളിഡാരിററി പ്രവർത്തകരെ ഇറക്കി വളഞ്ഞിട്ടു തല്ലിച്ചതച്ചത്.

**അല്ലാഹുവിന്റെ പള്ളി ജമാഅത്തെ ഇസ്‌ലാമിയുടേതാക്കുന്ന വിധം**

ജമാഅത്തെ ഇസ്‌ലാമി അടിമുടി മാറി എന്നല്ലേ അഭിനവ ജമാഅത്തുനിലപാടുകളും രീതികളും കണ്ടാൽ ആർക്കും തോന്നുക. സംഗതി കുറെ നേരാണ്. അതുപോലെ നേരാണ് എത്ര തൂത്തുവാരിയിട്ടും വെടിപ്പാകാത്ത പ്രാകൃതമായ ചില നിലപാടുകൾ ഇപ്പോഴും ആ പാർട്ടിയിൽ അവശേഷിക്കുന്നു എന്നതും.

മൗദൂദി പ്രസ്ഥാനം കാലപ്പഴക്കത്തിൽ വമ്പിച്ച വ്യതിയാനങ്ങൾക്കു വിധേയമായിട്ടുണ്ട്. വെറും കെട്ടിലും മട്ടിലും മാത്രമല്ല ഇത്; മൗലികമായ ഘടനയിലും കാഴ്ചപ്പാടിലും വരെ ഈ പരിണാമം തെളിഞ്ഞുതന്നെ കാണാം. 'ഹുകൂമത്തെ ഇലാഹി' പ്രായേണ 'ഇഖാമത്തുദ്ദീൻ' ആയി. ഇപ്പോഴത് 'ഇഖാമത്തുത്തീൻ' ആയോ 'ഇഖാമത്തുദ്ദുൻയാ' ആയോ പരിണാമം പ്രാപിച്ചു എന്നാണ് അതിന്റെ സഹയാത്രികർ തന്നെ പറയുന്നത്. ജമാഅത്തെ ഇസ്‌ലാമിയുടെ താഗൂത്തീ വിരോധം പുകൾപെററതായിരുന്നല്ലോ. നൂറുക്കു നൂറ് മുവഹ്ഹിദാകുന്നതിനുവേണ്ടി സർക്കാർ തൊഴിലും വക്കീൽപണിയും രാഷ്ട്രീയബന്ധങ്ങളും ഉപേക്ഷിച്ച കറകളഞ്ഞ മൗദൂദിഭക്തന്മാരുടെ തലമുറ കുററിയററുപോയിട്ടൊന്നുമില്ല. അവർ കാലത്തിന്റെ ചുവരെഴുത്തു വായിക്കാൻ പഠിച്ചപ്പോൾ താഗൂത്തീവിരോധം പച്ചപ്പോയത്തമാണെന്നു തിരിച്ചറിഞ്ഞു. താഗൂത്തീ ഉഛ്വാസവായു അബദ്ധത്തിൽ ശ്വസിച്ചുപോകുന്നത് ഒഴിവാക്കാൻ മൂക്കും വായും പൊത്തിപ്പിടിച്ചു നടന്നവരിപ്പോൾ താഗൂത്തീ ഭരണത്തിൽ പങ്കുപററാൻ തറരാഷ്ട്രീയത്തിന്റെ ഒന്നാംക്ലാസിൽ അഡ്മിഷൻ വാങ്ങി സ്ലേററും പെൻസിലും ഉപയോഗിച്ചു തുടങ്ങിയിരിക്കുന്നു. **സോളിഡാരിററി മൂത്തുപഴുത്തു വിളവെടുപ്പാകുന്നതോടെ താഗൂത്തി വിരോധത്തിന്റെ കഥ എന്നെന്നേക്കുമായി തീരും– മാററം അത്രയ്ക്കായി.**

മതമൗലിക പ്രസ്ഥാനം എന്ന ചീത്തപ്പേര് അഭിമാനമായി പറഞ്ഞുനടന്നിരുന്നല്ലോ ഒരു കാലത്ത്. ഈ കളങ്കം തൂത്തുകളയാൻ ജനാധിപത്യം എന്ന കൊടിയ ശിർക്കിന്റെ വഴിയിൽ അണിയൊപ്പിച്ച് അച്ചടക്കത്തോടെ നിൽക്കുകയാണ് പുതിയ ജമാഅത്തെ ഇസ്‌ലാമി. **ജനാധിപത്യ മതേതര ബാനർ ഉടുവസ്ത്രമാക്കി നിൽക്കുന്ന ജമാഅത്തുകാരെ കാണാൻ സാക്ഷാൽ മൗദൂദി ഉയിർത്തെഴുന്നേററു വന്നാലുള്ള അവസ്ഥ ഒന്നൂഹിച്ചുനോക്കുക. ഒന്നുകിൽ ഈ കാഴ്ചകണ്ടു അബുൽഅഅ്‌ലക്ക് ചിത്തഭ്രമം പിടിപെടും. അല്ലെങ്കിൽ ഹൃദയം പൊട്ടി രണ്ടാമതൊരു മരണം കൂടി സംഭവിക്കും. ഹിറാസെന്ററിലേക്ക് കൈപിടിച്ചുകയററിയാൽ അവിടെയാർക്കും ഈ താടിക്കാരനെ തിരിച്ചറിയുകയില്ല. മൗദൂദിക്കു അവിടെയിരിക്കുന്നവരെയും മനസ്സിലാവുകയില്ല. അത്രയേറെ മാറിപ്പോയിരിക്കുന്നു മൗദൂദിയുടെ പ്രസ്ഥാനം**.

എന്നാൽ എത്ര അലക്കിയിട്ടും വെളുക്കാത്ത, എത്ര തൂത്തിട്ടും വെടിപ്പാകാത്ത ചില പ്രാകൃതരീതികൾ ഇപ്പോഴും ജമാഅത്തെ ഇസ്‌ലാമി കൊണ്ടുനടക്കുന്നുണ്ട്. ഉദാഹരണത്തിന്, **കുററ്യാടിപള്ളി പിടിച്ച പോക്കിരിത്തരവും ഗുണ്ടായിസവും ഇപ്പോഴും പാർട്ടി കൈവിട്ടിട്ടില്ല**. അതായത്, പരിവർത്തനം പുറത്താണ്; അകമെ ജമാഅത്ത് ഇപ്പോഴും പഴയ മുരടൻപാർട്ടി തന്നെയാണ്. എറണാകുളം നഗരത്തിലെ മദീനാമസ്ജിദ് കൈവശപ്പെടുത്താൻ ജമാഅത്തെ ഇസ്‌ലാമി കാണിക്കുന്ന കൗശലങ്ങൾ ഇതിന് മതിയായ തെളിവാണ്.

കൊച്ചിൻ ഇസ്‌ലാമിക്ട്രസ്റ്റിനു കീഴിലുള്ളതാണ് മദീനാ മസ്ജിദ്. ടിപ്ടോപ് സ്ഥാപനങ്ങളുടെ എറണാകുളത്തെ ഉടമയായിരുന്ന ഹാശിംഹാജി മുൻകൈയെടുത്ത് സ്വന്തം അധ്വാനംകൊണ്ടു പടുത്തുയർത്തിയതാണ് ഈ പള്ളി. ഹാശിംഹാജിയാണ് പള്ളിയുടെ സ്ഥാപകനും മുതവല്ലിയും ട്രസ്റ്റിന്റെ ചെയർമാനും. ഇരുപത്തഞ്ചുവർഷംമുമ്പ് ഈ ഹാജി ജമാഅത്തിന്റെ അനുഭാവിയായിരുന്നു എന്നതാണ് ഈ പള്ളിയും ജമാഅത്തും തമ്മിലുള്ള ബന്ധം. എല്ലാ മുസ്‌ലിം സംഘടനകളെയും ഒരുപോലെ കാണാൻ താല്പര്യമുള്ള ഹാജി പ്രസംഗവൈഭവം നോക്കി 'ഖുതുബാ പ്രസംഗം' നിർവഹിക്കുന്നതിന് ഒരു ജമാഅത്ത് മൗലവിയെ ശമ്പളത്തിനു നിയമിച്ചു എന്നത് രണ്ടാമത്തെ ബന്ധം. ഇപ്പോൾ ഈ ബന്ധംവച്ചാണ് ട്രസ്റ്റിനെയും

മുതവല്ലിയെയും പുറംതള്ളി കുററ്യാടി മോഡൽ ഗുണ്ടായിസത്തിലൂടെ പള്ളി പിടിക്കാൻ ശ്രമിക്കുന്നത്. മാർച്ച് ആദ്യവാരം എറണാകുളം മദീനാമസ്ജിദിൽ ഉണ്ടായ കുഴപ്പങ്ങളുടെ ചുരുക്കം ഇതാണ്. ശമ്പളത്തിനു നിയമിച്ച ഒരു ഖത്തീബിനെ വച്ചുകൊണ്ടാണ് ജമാഅത്തിന്റെ കളി.

**പള്ളികളിൽ ആരാധനാ കർമങ്ങൾക്കു നേതൃത്വം വഹിക്കാനും പരിപാലനം നിർവഹിക്കാനും ഉത്തരവാദപ്പെട്ടവർ ജീവനക്കാരെ നിയമിക്കുന്നതു സാധാരണം. ഇങ്ങനെ നിയമിക്കുന്നവരെ മാററുന്നതും സർവസാധാരണം. പക്ഷേ, പ്രതിഫലത്തിനു സേവനം ചെയ്യുന്ന ഒരാളെ വച്ച് ഒരു സ്ഥാപനം കൈക്കലാക്കാൻ ഇസ്‌ലാമികം എന്നു പറയുന്ന ഒരു സംഘടന ശ്രമിക്കുന്നത് അപൂർവങ്ങളിൽ അപൂർവമാണ്.** ഈയൊരു മൗലവിയെ വച്ചു കഴിഞ്ഞ മാർച്ച് രണ്ടിന് മദീനാ മസ്ജിദിൽ നടന്നത് കുററ്യാടിമോഡൽ കയ്യേററമാണ്, തനി ഗുണ്ടായിസം. ജീവനക്കാരെ നിയമിക്കാനും നീക്കം ചെയ്യാനുമുള്ള അവകാശം സ്ഥാപനം നടത്തിപ്പുകാരുടേതാണ്. പലതരത്തിലുള്ള അയോഗ്യതകൾ ഉള്ള ഒരാളാണെന്നു ബോധ്യപ്പെട്ടതുകൊണ്ട് നിലവിലുള്ള ഖതീബിനെ മാററാൻ ട്രസ്റ്റ് ഏകകണ്ഠമായി തീരുമാനിക്കുകയായിരുന്നു. ഈ തീരുമാനം നടപ്പാക്കാൻ ശ്രമിച്ചപ്പോഴുള്ള അനുഭവം ട്രസ്റ്റ് ചെയർമാൻ വിവരിക്കുന്നത കാണുക:

**‘‘മാർച്ച് ഒന്നാം തിയ്യതി രാത്രി ഏഴരക്കാണ് ട്രസ്റ്റ് തീരുമാനം ബശീർ മൗലവിയെ അറിയിക്കുന്നത്. 7.55നാണ് ജമാഅത്ത് നിസ്കാരം. ജമാഅത്ത് കഴിയുമ്പോഴേക്ക് നൂറിലേറെ ഗുണ്ടകൾ പള്ളിയിലെത്തി എന്നെ വളഞ്ഞു. ഉന്തും തള്ളുമായി. അവരെന്നെ ആക്രമിക്കാൻ ശ്രമിച്ചു. പോലീസ് എത്തിയതിനാൽ ഞാൻ രക്ഷപ്പെട്ടു.’’ മിനുട്ടുകൾ കൊണ്ട് പരിസരവാസികളല്ലാത്ത ഇത്രയും അപരിചിതർ എവിടെ നിന്നുവന്നു? ഇവരെ ആരു സംഘടിപ്പിച്ചു? ഹാശിംഹാജി അൽഭുതപ്പെടുന്നു.**

മുമ്പുനടന്ന സംഭവത്തിനിടയിൽ എന്റെ ഓഫീസ് കുത്തിത്തുറന്ന് പള്ളിയുടെ രേഖകൾ മുഴുവൻ അവർ കൊണ്ടുപോയിരുന്നു. **മുതവല്ലി എന്ന നിലക്കുള്ള എന്റെ അവകാശങ്ങൾ വകവച്ചു കിട്ടുന്നതിനും എന്റെ സുരക്ഷക്കും ആവശ്യമായ പ്രൊട്ടക്ഷൻ ഞാൻ ഹൈക്കോടതിയിൽ നിന്നു നേടിയിരുന്നു. എന്നിട്ടും പരിസരപ്രദേശങ്ങളിൽ നിന്നു സംഘടിച്ചുവന്ന സോളിഡാരിററി, എസ്ഐഒ ഗുണ്ടകൾ രണ്ടാം തീയതി എന്നെയും ട്രസ്റ്റ് പുതുതായി നിയമിച്ച ഖതീബിനെയും ആക്രമിച്ചു പരിക്കേൽപിച്ചു.** രണ്ടാം തീയതി വെള്ളിയാഴ്ച നടന്ന സംഭവങ്ങൾ ഹാശിംഹാജി വിവരിച്ചതിങ്ങനെ:

‘‘സാധാരണ പന്ത്രണ്ടുമണിക്കേ പള്ളി തുറക്കാറുള്ളൂ. എന്നാൽ 9 മണിക്കുമുമ്പു തന്നെ പള്ളി കോമ്പൗണ്ടിൽ പരിസര പ്രദേശങ്ങളിൽ നിന്നുള്ള പാർട്ടിക്കാർ വന്നു നിറഞ്ഞു. പോലീസും സ്ഥലത്തെത്തി. പള്ളി തുറക്കാത്തതിനെക്കുറിച്ചു പോലീസ് ആരാഞ്ഞു. സാധാരണ 12 മണിക്കേ തുറക്കാറുള്ളൂ എന്നു ഞാൻ പറഞ്ഞു. പതിനൊന്നരക്കു പള്ളി തുറന്നപ്പോൾ പാർട്ടിക്കാർ കൂട്ടത്തോടെ പള്ളിയിലേക്കു ഇരച്ചുകയറി. ഒന്നാം സ്വഫിൽ സുന്നത്ത് നിസ്കരിക്കാൻ ശ്രമിച്ച എന്നെയവർ തടഞ്ഞു. മിഹ്റാബിൽ സുന്നത്ത് നിസ്കരിക്കാൻ ശ്രമിച്ച നിയുക്ത ഇമാമിനെയും തടഞ്ഞു. ഇതിനിടക്ക് ചിലരുടെ അകമ്പടിയോടെ ബശീർ മൗലവി വന്നു. പതിനൊന്നെ മുക്കാലിനു തന്നെ അയാൾ മിമ്പറിൽ കയറി ഇരിപ്പുറപ്പിച്ചു. ചുമതലയിൽനിന്നു മാററിയ ഒരാൾ ഇതു ചെയ്യുന്നതു ശരിയല്ലെന്നു ഞാൻ പറഞ്ഞതും എന്നെ കൂട്ടംചേർന്നു അക്രമിച്ചു. ആരോ ഒരാൾ എന്റെ മർമ്മസ്ഥാനത്താണു പിടിച്ചത്. ഞാൻ തളർന്നുപോയി. കുഴപ്പമുണ്ടാക്കി പള്ളി പൂട്ടിക്കുകയായിരുന്നു അക്രമികളുടെ ലക്ഷ്യം. ഒന്നുകിൽ അവരുടെ കൈയിൽ കിട്ടണം. അല്ലെങ്കിൽ പൂട്ടണം. ഇതൊഴിവാക്കാൻ ഞങ്ങൾ അങ്ങേയററം സംയമനം പാലിച്ചു. **പിടിവലിക്കിടയിൽ ജമാഅത്തുകാരുടെ കൂടെ നിന്നിരുന്ന എന്റെ മകൻ എന്നെ കൂട്ടി പുറത്തേക്കു വന്നു. ‘ബാപ്പാനെ കൊണ്ടുപോയിക്കോ, ഇവിടെയിനി ആവശ്യമില്ല’** എന്ന് അക്രമികൾ വിളിച്ചുപറയുന്നുണ്ടായിരുന്നു. മകൻ എന്നെ ആശുപത്രിയിലെത്തിച്ചു. നിയുക്ത ഖതീബിനെ അവർ ക്രൂരമായി മർദ്ദിച്ചു. ചോരവാർന്ന നിലയിൽ കുറെ കഴിഞ്ഞാണ് അയാളെ ആശുപത്രിയിൽ കൊണ്ടുവന്നത്. ഹൃദ്രോഗിയായതിനാൽ ട്രസ്റ്റ് അംഗങ്ങളിൽ ഒരാളെ മെഡിക്കൽ ട്രസ്റ്റ് ആശുപത്രിയിലും പ്രവേശിപ്പിച്ചു. പ്രമുഖ പത്രങ്ങളിലും ചാനലുകളിലും ഇതുസംബന്ധിച്ച് വിശദമായ വാർത്ത വന്നതാണ്. ഇങ്ങനെ ഒന്നും സംഭവിച്ചിട്ടില്ല എന്നാണ് രണ്ടാം ദിവസം ജമാഅത്ത് പത്രത്തിൽ മൗലവിയുടെ വിശദീകരണം വന്നത്.’’

മദീനാ മസ്ജിദ് തട്ടിയെടുക്കാനുള്ള ജമാഅത്ത് ശ്രമത്തിൽ വൻഗൂഢാലോചനയുണ്ടെന്ന് ഹാശിം ഹാജി പറയുന്നു. ജില്ലാ ഭരണകൂടത്തിൽ നിന്നും പോലീസിൽ നിന്നും തനിക്കു നീതിലഭിച്ചില്ല. പ്രശ്നത്തിൽ ഇടപെട്ട ജില്ലാകലക്ടർ ഒരിക്കൽപോലും തന്നോട് പ്രശ്നത്തിന്റെ ശരിയായ വശം ചോദിച്ചില്ല. പള്ളിയുടെ പശ്ചാത്തലം അറിയാനും കലക്ടർ ശ്രമിച്ചില്ല. **തിരുവനന്തപുരത്തു നിന്നുള്ള കടുത്ത സമ്മർദ്ദം തനിക്കുണ്ടെന്ന് കലക്ടർ പറഞ്ഞതായും**

അറിയാൻ കഴിഞ്ഞെന്ന് ഹാശിം ഹാജി പറഞ്ഞു. ജമാഅത്ത് ദിനപത്രത്തിലെ മുതിർന്ന ലേഖകൻ പി കെ പ്രകാശാണ് ജമാഅത്തിനുവേണ്ടി ഉന്നതങ്ങളിൽ പ്രവർത്തിക്കുന്നതത്രെ. തനിക്കു നിയമപരമായ സംരക്ഷണം നൽകാൻ ബാധ്യതപ്പെട്ട പോലീസും ഇക്കാരണം കൊണ്ട് ഒളിച്ചുകളിക്കുകയാണ്.

എന്റെ ബിസിനസ്സും ജീവിതമാർഗവും ഉപേക്ഷിച്ച് അമ്പതുവർഷം കൊണ്ട് അഞ്ചു പള്ളികൾ ഞാൻ എറണാകുളം നഗരത്തിൽ നിർമിച്ചിട്ടുണ്ട്. ഇതിൽ ഒന്നിലും ഒരു സംഘടനക്കും ബന്ധമില്ല. എല്ലാ വിഭാഗത്തിൽപെട്ടവരും എന്നെ ഇതിനു സഹായിച്ചിട്ടുണ്ട്. എന്റെ പള്ളികളിൽ ജമാഅത്തുകാരും മുജാഹിദുകളും സുന്നികളും സേവനം ചെയ്തിട്ടുണ്ട്. ഞാൻ വിളിച്ചുവരുത്തി നിയമിച്ചതാണ്. പ്രതിഫലത്തിനു സേവനം ചെയ്തവരാണ്. ഇങ്ങനെ വന്നവർ പലരും ഒഴിഞ്ഞുപോവുകയും ചിലരെ ഒഴിവാക്കുകയും ചെയ്തിട്ടുണ്ട്. അങ്ങനെ വിളിച്ചുവരുത്തിയ ഒരാളാണ് ഈ ബശീർ മൗലവിയും. വിശ്വാസികൾക്കു മുമ്പിൽ നിൽക്കാൻ യോഗ്യതയില്ലാത്ത ഒരാളാണെന്നു ബോധ്യപ്പെട്ടതു കൊണ്ടാണ് അയാളെ മാററാൻ തീരുമാനിച്ചത്. എന്നാൽ ഇയാളെ മുന്നിൽ നിറുത്തി പള്ളി പിടിച്ചെടുക്കാനാണ് ജമാഅത്തിന്റെ ശ്രമം. ജമാഅത്തിനെ പോലെ അധാർമികമായി ചിന്തിക്കുന്ന, ഗുണ്ടകളെ പോററുന്ന കപടന്മാരുടെ സംഘടനക്ക് എന്റെ പള്ളി വിട്ടുകൊടുക്കുന്ന പ്രശ്നമില്ലെന്നു പറഞ്ഞ ഹാജി തനിക്ക് പിന്നിൽ ഒരു മതസംഘടനയും രാഷ്ട്രീയ സംഘടനയും ഇല്ലെന്നും അല്ലാഹുമാത്രമാണ് തന്റെ സഹായിയെന്നും കൂട്ടിച്ചേർത്തു